പരിഷത്തും സ്ത്രീപ്രശ്നവും □ പ്രസിദ്ധീകരണം, വിതരണം: കേരള ശാസ്ത്രസാഹിത്യപരിഷത്ത്, തൃശൂർ 680002 □ അച്ചടി: സോഷ്യൽ സയൻറിസ്റ്റ് പ്രസ്സ്, തിരുവനന്തപുരം □ ഒന്നാംപതിപ്പ്: സെപ്തംബർ 1989 □ വില: 1.00 രൂപ

Malayalam □ Parishathum Sthreeprasnavum □ Published and distributed by : Kerala Sastra Sahitya Parishad, Trichur-680002 □ Printing : Social Scientist Press, Trivandrum □ First Edition : September, 1989 □ Price Rupees: 1.00

KSSP 0436 IE Sept.'89 3K 100 LL 16/W/ 89

# ജനകീയശാസ്ത്ര പ്രസ്ഥാനം

1. കഴിഞ്ഞ കാൽനൂററാണ്ടായി കേരളത്തിൽ പ്രവർത്തിച്ചുവരുന്ന ഒരു ജനകീയ ശാസ്ത്രപ്രസ്ഥാനമാണ് കേരളശാസ്ത്ര സാഹിത്യ പരിഷത്. ജനകീയ ശാസ്ത്രപ്രസ്ഥാനമെന്ന പ്രയോഗത്തിന് മുഖ്യമായി രണ്ടു വശങ്ങഠം ഉണ്ട്. ഒന്നാമത്തേത് ശാസ്ത്രവുമായുള്ള ഈ പ്രസ്ഥാനത്തിൻെറ ബന്ധമാണ്. ജനങ്ങളിൽ ശാസ്ത്രബോധം വളർത്തി സാമൂഹ്യബന്ധങ്ങളിലും പ്രകൃതി മനുഷ്യബന്ധങ്ങളിലും പ്രതികരിക്കാൻ അവരെ പ്രാപ്തരാക്കുക, ശാസ്ത്രത്തിൻെറ ജനദ്രോഹകരമായ ഉപയോഗത്തിനെതിരെ ബോധവൽക്കരണവും പ്രക്ഷോഭവും സംഘടിപ്പിക്കുക, ജനക്ഷേമകരമായ നിർമ്മാണ പ്രവർത്തനങ്ങളിലൂടെ ശാസ്ത്രത്തിൻെറ വിപുലമായ സാദ്ധ്യതകളെ കുറിച്ച് ജനങ്ങളിൽ ശുഭാപ്തി വിശ്വാസം വളർത്തുക തുടങ്ങിയ പ്രവർത്തനങ്ങളിൽ തൽപരരായ ശാസ്ത്രജ്ഞരുടേയും ശാസ്ത്രപ്രചാരകരുടേയും ബൃഹത്തായ ഒരു പ്രസ്ഥാനമാണിത്.

2. രണ്ടാമതായി പരിഷത്ത് ഒരു ജനകീയ പ്രസ്ഥാനമാണ്. ജനകീയം എന്ന വിശേഷണത്തിൽ അതിൻെറ നിഷേധത്തോട്- ജനവിരുദ്ധരോടുള്ള-എതിർപ്പും അന്തർലീനമാണല്ലോ. ആരാണ് ജനങ്ങഠം? ആരാണു ജനവിരുദ്ധൻ? നമ്മുടെ സമൂഹത്തിൽ നിരന്തരം ദരിദ്രവൽക്കരിക്കപ്പെടുകയോ അതിൻെറ സജീവ ഭീഷണിയുടെ നിഴലിൽ കഴിയുകയോ ചെയ്യുന്ന ഒരു ഭൂരിപക്ഷവും അവരുടെ ചെലവിൽ തുടർച്ചയായി ധനികവൽക്കരിച്ചു വരുന്ന ഒരു ന്യൂനപക്ഷവുമുണ്ട്. തങ്ങളെ പാപ്പരാക്കുന്ന ഈ സാമൂഹ്യ വ്യവസ്ഥക്കെതിരായി ദരിദ്രവൽക്കരണത്തിനു വിധേയമാകുന്നവർ നടത്തുന്ന വിവിധങ്ങളായ പ്രക്ഷോഭങ്ങഠംക്കും സമരങ്ങഠംക്കും ശാസ്ത്രീയവിജ്ഞാനത്തിൻെറതായ ആയുധം നല്കുക എന്ന ഉത്തരവാദിത്തമാണ് ഒരു ജനകീയ ശാസ്ത്രപ്രസ്ഥാനമെന്ന നിലക്ക് പരിഷത്ത് ഏറെറടുക്കേണ്ടിവന്നിട്ടുള്ളത്. ജനങ്ങഠം നേരിടുന്ന പ്രശ്നങ്ങളെ കുറിച്ചുള്ള ശാസ്ത്രീയമായ പഠനങ്ങളും അവയെ ആധാരമാക്കിയുള്ള പ്രവർത്തനങ്ങളും സമന്വയിപ്പിച്ചു കൊണ്ടാണ് പരിഷത്ത് ജനങ്ങളിലേക്ക് ഇറങ്ങിച്ചെല്ലുന്നത്. "ശാസ്ത്രം

സാമൂഹ്യവിപ്ളവത്തിന്''' എന്ന മുദ്രാവാക്യത്തിന്റെ പ്രസക്തി ഇവിടെയാണ്. പരിഷത്ത് ഏർപ്പെട്ടു പ്രവർത്തിക്കുന്ന വിദ്യാഭ്യാസം, ആരോഗ്യം, പരിസരസംരക്ഷണം, വികസന നയങ്ങൾ—തുടങ്ങിയ മേഖലകളിലോരോന്നിലും പരിഷത്തിന്റെയും ശാസ്ത്രത്തിന്റെയും പക്ഷപാതിത്വത്തെപ്പററിയുള്ള പ്രശ്നങ്ങൾ പൊന്തിവരിക സ്വാഭാവികം ആണ്. ദരിദ്രവൽക്കരിക്കപ്പെടുന്ന ഭൂരിപക്ഷത്തിന് അനുകൂലമായും ധനികവൽക്കരിക്കപ്പെടുന്ന ന്യൂനപക്ഷത്തിന് എതിരായുമുള്ള തികച്ചും പക്ഷപാതപരമായ ഒരു നിലപാടു തന്നെയാണ് പരിഷത്ത് സ്വീകരിച്ചു പോന്നിട്ടുള്ളത്. ഈ പക്ഷപാതത്തെയാണ് ജനകീയം എന്ന വിശേഷണം കൊണ്ട് സൂചിപ്പിക്കുന്നത്.

3. കഴിഞ്ഞ ഇരുപത്തഞ്ചു വർഷക്കാലത്തിനുള്ളിൽ കേരളത്തിലെ ജനകീയ ശാസ്ത്രപ്രസ്ഥാനത്തിന് അഭിമാനാർഹമായ പലതും നേടുന്നതിന് കഴിഞ്ഞിട്ടുണ്ട്. അംഗങ്ങളുടേയും അനുഭാവികളുടേയും എണ്ണത്തിൽ മാത്രമല്ല. ഏർപ്പെടുന്ന പ്രവർത്തനങ്ങളുടെ വൈപുല്യവും വൈവിധ്യവും കേരള ശാസ്ത്ര സാഹിത്യ പരിഷത്തിനെ ഇന്ത്യയിലെ പ്രഥമ ശാസ്ത്രപ്രസ്ഥാനമെന്ന പദവിക്കർഹമാക്കിയിട്ടുണ്ട്. ശാസ്ത്രവും സമൂഹവും തമ്മിലുള്ള നിർണ്ണായകമായ ബന്ധം ജനങ്ങളുടേയും ഇതര ജനകീയ പ്രസ്ഥാനങ്ങളുടേയും സജീവ പരിഗണനക്ക് വിധേയമാക്കാൻ കഴിഞ്ഞു എന്നതുതന്നെയാണ് നമ്മുടെ ഏററവും പ്രധാനമായ നേട്ടം. പഠനത്തെ പ്രവർത്തനത്തോട് തുടർച്ചയായി കൂട്ടിയിണക്കുന്ന ഒരു ശൈലി കരുപ്പിടിക്കുന്നതിന് പരിഷത്തിന് കഴിഞ്ഞിട്ടുണ്ട്. പഴയതും പുതിയതുമായ ഒട്ടേറെ മാധ്യമങ്ങൾ ഫലപ്രദമായി പ്രയോജനപ്പെടുത്തികൊണ്ട് കരുത്തുററ ഒരു ബഹുജന വിദ്യാഭ്യാസ പരിപാടി പ്രാവർത്തികമാക്കുന്നതിനും കേരളത്തിലെ ഔപചാരിക വിദ്യാഭ്യാസ രംഗത്തെ വിവിധങ്ങളായ പ്രശ്നങ്ങളിൽ തനതായ രീതിയിൽ ഇടപെടുന്നതിനും പരിഷത്തിന് കഴിഞ്ഞിട്ടുണ്ട്. കേരളത്തിലെ ഇന്നത്തെ വികസന സംവാദത്തിന് പശ്ചാത്തലമൊരുക്കുന്നതിനും 'സമഗ്രമായ ഒരു വികസന പരിപ്രേക്ഷ്യം' സംസ്ഥാനത്തെ ജനങ്ങളുടെ മുന്നിൽ അവതരിപ്പിക്കുന്നതിനും കഴിഞ്ഞിട്ടുണ്ട്. കേരളത്തിൽ ഇന്നു പ്രകടമായികൊണ്ടിരിക്കുന്ന പുതിയ പരിസര അവബോധത്തിനും ആരോഗ്യരംഗത്തെ അശാസ്ത്രീയതകൾക്കെതിരായ സംവാദങ്ങൾക്കും പരിഷത്ത് അടിസ്ഥാനപരമായ സംഭാവനകൾ നൽകുകയുണ്ടായി. മലയാളത്തിലെ വൈജ്ഞാനിക സാഹിത്യത്തിന്റെ വികസനത്തിൽ പരിഷത്ത് പ്രസിദ്ധീകരണങ്ങൾ സുപ്രധാന സംഭാവനകൾ നൽകിയിട്ടുണ്ട്. ഇന്നിപ്പോൾ കേരളത്തിലെ ഈ ജനകീയ ശാസ്ത്രപ്രസ്ഥാനത്തിന്റെ അനുരണനങ്ങൾ കേരളത്തിനു പുറത്തേക്കും വ്യാപിച്ചുതുടങ്ങിയിരിക്കുന്നു.

## സ്ത്രീപ്രശ്നം

4. എന്നാൽ ഈ വളർച്ചയുടെ ദൗർബല്യങ്ങളെക്കുറിച്ച് നമുക്ക് ബോധ്യമുണ്ട്, ഏററവും പ്രകടമായ പ്രശ്നങ്ങളിലൊന്ന് പരിഷത്ത് പ്രവർത്തനങ്ങളിൽ സ്ത്രീകളുടെ പങ്കാളിത്തത്തിലുള്ള അപര്യാപ്തതയാണ്. മുപ്പതിനായിരത്തോളം അംഗങ്ങളുള്ള ഒരു സംഘടനയാണ് പരിഷത്ത്. അതിൽ പത്ത് ശതമാനത്തോളം മാത്രമാണ് സ്ത്രീകൾ. സ്ത്രീകൾ സംഘടനാ പ്രവർത്തനത്തിലേക്ക് വരുമ്പോഴാകട്ടെ ഈ പങ്കാളിത്തം പിന്നെയും താഴുന്നു.

5. എന്തുകൊണ്ടാണ് പരിഷത്തിൻെറ പ്രവർത്തനങ്ങളിൽ സ്ത്രീകളുടെ പങ്കാളിത്തം ഇത്ര കുറഞ്ഞിരിക്കുന്നത്? പരിഷത്ത് ഇന്ന് ഏറെറടുത്തിരിക്കുന്ന പ്രവർത്തനങ്ങൾ എല്ലാം തന്നെ പുരുഷൻമാർക്കെന്നപോലെ സ്ത്രീകൾക്കും പ്രാധാന്യമുള്ളവയല്ലേ? ശാസ്ത്രസാഹിത്യ പരിഷത്തിൽ മാത്രമല്ലല്ലോ സ്ത്രീകളുടെ പങ്കാളിത്തക്കുറവുള്ളത്. മററു പ്രസ്ഥാനങ്ങളിലും സജീവമായി പ്രവർത്തിക്കാൻ സന്നദ്ധരായി വരുന്ന സ്ത്രീകളുടെ സംഖ്യയും കുറവല്ലേ? സമൂഹത്തിൽ മൊത്തം ബാധകമായ ഏതോ വിലക്കുകളും പ്രതിബന്ധങ്ങളും ആയിരിക്കുകയില്ലേ സ്ത്രീപങ്കാളിത്തം താഴ്ന്നിരിക്കുന്നതിൻെറ കാരണം? പക്ഷേ ഈ വിലക്കുകളിൽനിന്നും ചങ്ങലകളിൽനിന്നും പരിഷത്ത് സ്വതന്ത്രമാണെന്ന് അവകാശപ്പെടുവാൻ കഴിയുമോ? പരിഷത്തിൻെറ സംഘടനാ സംവിധാനത്തിൽ സ്ത്രീകളുടെ പങ്കാളിത്തം ദുഷ്ക്കരമാക്കുന്ന എന്തെങ്കിലുമുണ്ടോ? സ്ത്രീകൾക്ക് പ്രത്യേകം താല്പര്യമുള്ള ഏതെങ്കിലും പുതിയ പ്രവർത്തനങ്ങൾ ഏറെറടുക്കേണ്ടതുണ്ടോ? വനിതാരംഗത്ത് ഇന്ന് നടക്കുന്ന വിവിധങ്ങളായ പ്രവർത്തനങ്ങൾക്ക് അനുപൂരകവും സംപൂരകവുമായി തനതായി പരിഷത്തിന് എന്തു സംഭാവന ചെയ്യാൻ കഴിയും? എന്നിങ്ങനെ ഒട്ടനവധി ചോദ്യങ്ങൾ ഉയർന്നുവരാറുണ്ട്. ജൂലൈ 24, 25, 26 തീയതികളിൽ വലപ്പാട് ചേർന്ന വനിതാശിബിരത്തിലും സെപ്തംബർ 26-ന് തിരുവനന്തപുരത്തുനടന്ന വർക്ക്ഷോപ്പിലും ഇത്തരം പ്രശ്നങ്ങൾ സജീവമായി ചർച്ച ചെയ്യപ്പെടുകയുണ്ടായി. അവിടെ അവതരിപ്പിക്കപ്പെട്ട പ്രബന്ധങ്ങളുടേയും ചർച്ചകളുടെയും അടിസ്ഥാനത്തിൽ തയ്യാറാക്കപ്പെട്ടതാണ് ഈ രേഖ. എല്ലാ തലങ്ങളിലുമുള്ള പരിഷത്ത് പ്രവർത്തകരുടേയും സുഹൃത്തുക്കളുടെയും വിമർശനാത്മകമായ പരിശോധനയിലൂടെ ഈ രേഖയെ ഇനിയും സംപുഷ്ടമാക്കേണ്ടതുണ്ട്.

സ്ത്രീ പ്രശ്നം സംബന്ധിച്ച് ശാസ്ത്രീയമായ ഒരു കാഴ്ചപ്പാട് രൂപപ്പെടുത്തേണ്ടതിന് ഇന്ന് എന്നത്തേക്കാളേറെ പ്രാധാന്യമുണ്ട്. സമൂഹത്തിൻെറ എല്ലാ തലങ്ങളിലും കുടുംബ മേഖലയിലും,

സാമ്പത്തിക രംഗത്തും സാംസ്കാരികതലങ്ങളിലും എല്ലാം—സ്ത്രീകൾ അനുഭവിക്കുന്ന വിവേചനവും അവർ നേരിടുന്ന പീഢനവുംഇന്നു കൂടുതൽ കൂടുതൽ വെളിച്ചത്തുവന്നുകൊണ്ടിരിക്കുന്നു. സ്ത്രീകൾക്കെതിരായ അതിക്രമങ്ങളാകട്ടെ ദിനംപ്രതി വർധിച്ചുവരികയാണ്. ഇതാണ് ലജ്ജാവഹമായ വശമെങ്കിൽ ആശാവഹമായ മററൊരു പ്രവണതകൂടി നിലവിലുണ്ട്. സ്ത്രീ നീതിക്കുവേണ്ടിയുള്ള പ്രസ്ഥാനങ്ങൾ കൂടുതൽ ശക്തിയാർജിച്ചുവരുന്നു.

ദശാബ്ദങ്ങളായി സ്ത്രീകളുടെ അവകാശങ്ങൾക്കുവേണ്ടി പ്രവർത്തിച്ചുവന്ന മഹിളാ സംഘടനകൾ ശക്തിപ്പെട്ടുവരുന്നു എന്നുമാത്രമല്ല ഒട്ടേറെ ചെറുതും വലുതുമായ വനിതാ ഗ്രൂപ്പുകളും രൂപം കൊള്ളുന്നുണ്ട്. ഇവയെല്ലാം സ്ത്രീ പ്രശ്നത്തിന്റെ മൂലകാരണങ്ങളെക്കുറിച്ചും പരിഹാരങ്ങളെക്കുറിച്ചും അതിരൂക്ഷമായ ആശയസംഘട്ടനങ്ങൾക്ക് വേദിയൊരുക്കിയിരിക്കുന്നു. ഈ സംവാദങ്ങളിൽ ഉയർന്നുവരുന്ന നിലപാടുകളെ ഓരോന്നിനേയും സൂക്ഷ്മമായ വിമർശന പരിശോധനക്ക് വിധേയമാക്കുന്നതിന് ഈ രേഖയിൽ ഒരുമ്പെടുന്നില്ല. കൂടുതൽ അവധാനതയോടെയും ആഴത്തിലുമുള്ള പഠനം ഇതിനാവശ്യമാണ്. ഇത് നമ്മൾ ചെയ്യുകയും വേണം. പരീക്ഷണത്തിന് സ്വീകാര്യമായ പൊതു സമീപനം മാത്രമേ ഇവിടെ പ്രതിപാദിക്കുന്നുള്ളു.

7. സമൂഹത്തിലെ സ്ത്രീകളുടെ അധമമായ പദവിയെയും സാമൂഹ്യ—സാമ്പത്തിക ഘടനയുമായുള്ള കാര്യകാരണ ബന്ധത്തെയും പരിഷത്ത് അംഗീകരിക്കുന്നു. സാമൂഹ്യഘടനയുടെ ചരിത്രപരമായ വളർച്ചയെ വിസ്മരിച്ച് സ്ത്രീ പുരുഷ ബന്ധങ്ങളെ മാത്രം അടിസ്ഥാനമാക്കിയുള്ള വിശകലനത്തോട് യോജിക്കുകവയ്യ. ചരിത്രത്തിൽ സ്ത്രീയുടെ അധഃപതനം ആരംഭിക്കുന്നത് സ്വകാര്യ സ്വത്തിന്റെ ഉദ്ഭവത്തോടെയാണ്. സ്ത്രീ പുരുഷൻമാർ തമ്മിലുള്ള കർക്കശമായ തൊഴിൽ വിഭജനവും സാമ്പത്തിക ഘടകമെന്ന നിലയിലുള്ള കുടുംബത്തിന്റെ ആവിർഭാവവും ഈ കാലഘട്ടത്തിലുണ്ടായ മററു രണ്ട് സംഭവ വികാസങ്ങളാണ്. സ്വകാര്യസ്വത്തിനെ ആധാരമാക്കി ഉയർന്നുവന്നിട്ടുള്ള സാമൂഹ്യ വ്യവസ്ഥകളെല്ലാം പുരുഷ കേന്ദ്രീകൃത സാമൂഹ്യ വ്യവസ്ഥകൾ കൂടിയായിരുന്നത് യാദൃച്ഛികമല്ല. പുരുഷ മേധാവിത്തത്തിന്റെ സ്വഭാവത്തിലും രൂപത്തിലും കാലദേശങ്ങൾക്കനുസൃതമായ അന്തരങ്ങൾ കാണണമെന്നുമാത്രം. സാമൂഹ്യഘടനയും സ്ത്രീയുടെ അധമപദവിയും തമ്മിലുള്ള ബന്ധം പ്രാങ് മുതലാളിത്ത സാമൂഹ്യ വ്യവസ്ഥകളിൽ പ്രത്യക്ഷവും പ്രകടവുമാണ്. പ്രാഥമികമായ അവകാശങ്ങൾ പോലും അവൾക്ക് നിഷേധിക്കപ്പെടുന്നു. സ്ത്രീപുരുഷ തൊഴിൽ വിഭജനം സ്ഥാപനവൽക്കരിക്കപ്പെടുന്നു. പ്രത്യുല്പാദനപരമായ കർത്തവ്യങ്ങൾ പോലും മേലാളരുടെ പ്രത്യക്ഷമായ നിയന്ത്രണ

ത്തിന് കീഴ്പ്പെടുന്നു. ജനനം മുതൽ മരണംവരെ പാരമ്പര്യ ചങ്ങലകൾ സ്ത്രീയെ പുരുഷന് കീഴ്പ്പെടുത്തുന്നു. ഇതിനെല്ലാം മതസംഹിതകളുടെ ആശീർവാദവും ഉണ്ടാകും.

8. എന്നാൽ മുതലാളിത്ത സാമൂഹ്യ വ്യവസ്ഥയുടെ ഉദയത്തോടെ സ്ത്രീയുടെ അധമപദവിയും സാമൂഹ്യഘടനയും തമ്മിലുള്ള ബന്ധത്തിന് ഒരു മറ വീഴുന്നു. പീഡനത്തിന്റെ സാമൂഹ്യവശം മറയ്ക്കപ്പെടുന്നു. പീഡനം ഒരു വ്യക്തിപരമായ അനുഭവമാണെന്ന പ്രതീതി ഉണ്ടാകുന്നു. മാത്രമല്ല പാരമ്പര്യ ചങ്ങലകളെ വെട്ടിമുറിച്ചു മാററുന്ന വിമോചകശക്തിയായിട്ടാണല്ലോ പുതിയ വ്യവസ്ഥ രംഗപ്രവേശനം ചെയ്യുന്നത്. കമ്പോള മത്സരത്തിലൂടെ നിർണയിക്കപ്പെടുന്ന തീരുമാനങ്ങൾക്കപ്പുറം ഒരു പാരമ്പര്യ ക്രമത്തേയും പുതിയ വ്യവസ്ഥ അംഗീകരിക്കുന്നില്ല. പുതിയ കാലത്തിന്റെ ലിബറൽ വക്താക്കളാണ് സ്ത്രീ സ്വാതന്ത്ര്യത്തിന്റെ ആദ്യകാഹളം ഊതിയത്. നമ്മുടെ രാജ്യത്തു തന്നെ സതി, ശൈശവ വിവാഹം, വിധവാവിവാഹനിരോധനം തുടങ്ങിയ അനാചാരങ്ങൾക്കെതിരെ ഉയർന്നുവന്ന നവോത്ഥാന നായകർ ലിബറലിസത്തിന്റെ ആശയ കവചമണിഞ്ഞവരായിരുന്നു.

9. പഴയ ചങ്ങലകളെ തകർക്കുന്ന ലാഭാധിഷ്ഠിത വ്യവസ്ഥ സ്ത്രീകൾക്കു പുതിയ കാണാച്ചങ്ങലകൾ തീർക്കുന്നു. ഈ സാമൂഹ്യ വ്യവസ്ഥ ഏററവും വികസിതമായിരിക്കുന്ന പാശ്ചാത്യ രാജ്യങ്ങളിലെ സ്ത്രീകളുടെ ഇന്നത്തെ സ്ഥിതിയെ ഒന്നവലോകനം ചെയ്താൽ ഇതു വ്യക്തമാകും. സ്ത്രീ വിദ്യാഭ്യാസത്തിലും മററും പുരോഗതി എല്ലാം ഉണ്ടായിരുന്നിട്ടും സ്ത്രീ പുരുഷസമത്വം ഇന്നും ഒരു ദിവാസ്വപ്നമായി തുടരുന്നു. സ്ത്രീയുടെ തൊഴിൽ പങ്കാളിത്തം ഉയർന്നിട്ടുണ്ടെങ്കിലും കുടുംബചുമതലകൾ പ്രാഥമികമായും സ്ത്രീയുടെ തന്നെ ചുമലിലാണ്. ഇതാവട്ടെ പ്രത്യേക കമ്പോള വില ആവശ്യമില്ലാത്ത സ്ത്രീയുടെ കുടുംബത്തിനുവേണ്ടിയുള്ള സ്നേഹോപഹാരമായിട്ടാണ് കരുതപ്പെടുന്നത്. തൊഴിൽ ശക്തിയുടെ പ്രത്യുല്പാദനപരമായ ചെലവ് ഗണ്യമായി കുറയ്ക്കുന്നതിന് ഇതുവഴി തൊഴിലുടമകൾക്കു കഴിയുന്നു. അനായാസം വ്യവസായമേഖലയിലേക്കു റിക്രൂട്ട് ചെയ്യുവാനും പുറന്തള്ളുവാനും കഴിയുന്ന ഒരു വ്യവസായ കരുതൽ സേനയായിട്ടാണ് സ്ത്രീകളിൽ നല്ലൊരു പങ്കും പരിഗണിക്കപ്പെടുന്നത്. തൊഴിലെടുക്കുന്ന സ്ത്രീകൾ തൊഴിലിന്റെ സ്വഭാവത്തിൽ കൂലി സേവനവ്യവസ്ഥകളിൽ എല്ലാം വിവേചനത്തിനു വിധേയരാകുന്നു. ലിംഗാടിസ്ഥാനത്തിലുള്ള തൊഴിൽ കമ്പോള ഭിന്നിക്കലും സ്ത്രീകൾ ചില പ്രത്യേകതരം തൊഴിലുകളിൽ കേന്ദ്രീകരിക്കപ്പെടുന്നതും അവരുടെ വരുമാനം കുടുംബവരുമാനത്തിനു അനുപൂരകം മാത്രമാണെന്ന തെററായധാരണയും കൂലിച്ചെലവു കുറയ്ക്കുന്നതിന്

തൊഴിലുടമകളെ സഹായിക്കുന്നു.ഇതിലെല്ലാം ഉപരി കമ്പോളമാത്സര്യവ്യവസ്ഥ സ്ത്രീയെ വില്പന ചരക്കാക്കുന്നു. സ്ത്രീ ലൈംഗിക ഉപഭോഗ വസ്തുവായി അധഃപതിക്കുന്നു. ലൈംഗിക വികാരങ്ങളെ ഇക്കിളിപ്പെടുത്തി ചരക്കുകൾ വില്ക്കുന്നതിനുള്ള ഒരു പരസ്യ ഫോർമുലയായി സ്ത്രീതരംതാഴുന്നു.സ്ത്രീകളുടെ അമാനവീകരണം ഇത്രമാത്രം ബീഭത്സത എഴുന്ന മറെറാരു കാലമില്ല. ഇവയൊക്കെ ന്യായീകരിക്കുന്ന പുതിയ ആശയ സംഹിതകളും ഉടലെടുക്കുന്നു.

10. ഇന്ത്യയെപ്പോലുള്ള അവികസിതരാജ്യങ്ങളിലാണെങ്കിൽ മുതലിത്ത വളർച്ചയ്ക്ക് പണ്ടൊരു കാലത്ത് പാശ്ചാത്യനാടുകളിൽ വഹിച്ച വിമോചകദൗത്യംപോലും നിർവഹിക്കുന്നതിനു കഴിയുന്നില്ല. കാരണം പാരമ്പര്യമതിൽക്കെട്ടുകളെ തകർക്കുന്നതിനല്ല, മറിച്ച് അവയുടെ അടിത്തറയിൽ പുതുലോകം പണിതുയർത്തുന്നതിനാണ് പരിശ്രമം നടക്കുന്നത്. ഫലമോ? ജാത്യാധിഷ്ഠിതമായ പരമ്പരാഗത സാമൂഹ്യ വ്യവസ്ഥയുടെ അവശിഷ്ടങ്ങളും പരമ്പരാഗതസ്ത്രീപീഡനങ്ങളും അനാചാരങ്ങളും നമ്മുടെ സമൂഹത്തിൽ ശാശ്വതീകരിക്കപ്പെടുന്നു. മുതലാളിത്ത വളർച്ച ഇവയെ ഉപയോഗപ്പെടുത്തുക മാത്രമല്ല പലപ്പോഴും അവയോട് പുതിയ വൈകൃതങ്ങളെ കൂട്ടിചേർക്കുകയും ചെയ്യുന്നു. സാമ്രാജ്യത്വ താല്പര്യങ്ങൾ ഇവയിൽ വഹിക്കുന്ന പങ്കും ചെറുതല്ല. ദ്വിമുഖമായ പീഡനമാണ് ഇവിടെ നടക്കുന്നത്. പാരമ്പര്യത്തിൻെറ ചങ്ങലയിൽ ബന്ധിതയായിരിക്കെ തന്നെ മുതലാളിത്ത അമാനവീകരണത്തിനും സ്ത്രീ വിധേയയാകുന്നു.

11. പൊതു ഉടമസ്ഥതയിലും ജനങ്ങളുടെ പരസ്പര സഹകരണത്തിലും ഊന്നുന്ന ഒരു സാമൂഹ്യവ്യവസ്ഥയിൽ മാത്രമേ സ്ത്രീ പുരുഷ സമത്വം കൈവരിക്കാൻ കഴിയൂ. സാമ്പത്തിക പദവിയിലും സാമൂഹ്യ പദവിയിലും സോഷ്യലിസ്ററ് രാജ്യങ്ങളിലെ സ്ത്രീകളുടെ പദവി ഇതര രാജ്യങ്ങളിൽ നിന്ന് ഗുണാത്മകമായി തന്നെ എത്രയോ ഉയർന്നതാണ്. ഈ സമൂഹങ്ങളിൽ നിന്നുപോലും പുരുഷമേധാവിത്വത്തിൻെറ ഭൂതകാലപ്രേതബാധ ഇനിയും പൂർണമായി ഒഴിവാക്കാൻ കഴിഞ്ഞിട്ടില്ല. ഇതു ചൂണ്ടിക്കാണിച്ചു കൊണ്ട്. പുരുഷമേധാവിത്വമെന്നത് സാമൂഹ്യ വ്യവസ്ഥകൾക്ക് അതീതമായി സ്വതന്ത്രമായ ഒരു പ്രതിഭാസമാണെന്നു വാദിക്കുന്നവരുണ്ട്. ഈ വാദം അംഗീകരിക്കാനാവില്ല. എന്തുകൊണ്ടെന്നാൽ സ്വകാര്യസ്വത്തിനെ അടിസ്ഥാനമാക്കിയുള്ള ചൂഷണ സാഹചര്യങ്ങളുടെ ഉന്മൂലനവും പരസ്പര സഹകരണാധിഷ്ഠിതമായ സാമൂഹ്യബന്ധങ്ങളും സ്ത്രീപുരുഷ സമത്വത്തിനാവശ്യമായ വസ്തുനിഷ്ഠ സാഹചര്യം തീർച്ചയായും സൃഷ്ടിക്കുന്നു. ഈ സാധ്യത യാഥാർത്ഥ്യമാക്കുന്നതിന് ബോധപൂർവമായ ഇടപെടലിലൂടെ സാധിക്കുന്നതാണ്. നൂററാണ്ടുകളായി മനുഷ്യൻെറ

ഉപബോധമനസ്സിൽ നിറഞ്ഞുകിടക്കുന്ന പുരുഷമേധാവിത്വാശയ ങ്ങളെ ഇല്ലാതാക്കുന്നതിൽ സോഷ്യലിസ്ററു രാജ്യങ്ങരംക്ക് ബഹുദൂരം സഞ്ചരിക്കുന്നതിന് കഴിഞ്ഞിട്ടുണ്ട്.

12. നാം ജീവിക്കുന്ന സമൂഹങ്ങളിൽ പുരുഷമേധാവിത്വ ആശയ ങ്ങളുടെ സ്വാധീനം സർവസ്പർശിയാണ്. ഇന്നത്തെ അവസ്ഥ സ നാതനവും സ്വാഭാവികവുമാണെന്ന ബോധമാണ് സ്ത്രീകളടക്കം ഭൂരി പക്ഷം ആളുകളെയും ഭരിക്കുന്നത്. ജനനം മുതൽ ഓരോരുത്തർക്കും ലഭിക്കുന്ന സാമൂഹ്യ ശിക്ഷണം പുരുഷമേധാവിത്വ ആശയഗതികളെ അരക്കിട്ടുറപ്പിക്കുന്നു. ഇന്നത്തെ വിദ്യാഭ്യാസം സ്ത്രീകളെ വരിഞ്ഞു കെട്ടിയിട്ടുള്ള കാണാച്ചങ്ങലകളെ കണ്ടുപിടിക്കുന്നതിന് പര്യാപ്ത മല്ല. നേരെമറിച്ച് അവയെ വീണ്ടും ഉറപ്പിക്കുകയാണ് ചെയ്യുന്നത്. സാക്ഷരതാശതമാനം ഉയർന്നതുകൊണ്ടുമാത്രം സ്ത്രീകരം തൻേറടമുള്ള വരും പൊതുപ്രശ്നങ്ങരം കൈകാര്യം ചെയ്യാൻ പ്രാപ്തരും ആകണ മെന്നില്ല. പുരുഷമേധാവിത്വാശയങ്ങരം അതിരൂഢമൂലമായി തുടരു ന്നതിൻെറ ഫലമായി വീട്ടിന് പുറത്തുള്ള പണിയോടൊപ്പം വീട്ടുപ ണിയുടെ ഭാരവും അവരുടെ ചുമലിൽ തന്നെ തുടരുകയാണെങ്കിൽ തൊഴിലെടുക്കുന്ന സ്ത്രീകരംക്ക് പൊതുപ്രവർത്തനത്തിലേർപ്പെടുന്ന ത് ശ്രമകരമായി തീരാം. ആയതിനാൽ സ്ത്രീകളെ സാമൂഹ്യമാററ ത്തിനുവേണ്ടി അണിനിരത്തുന്നതിനുള്ള ഒരു അവശ്യ ഉപാധിയാണ് സമൂഹത്തിൻെറ സർവതലങ്ങളിലും നമ്മിലോരോരുത്തരിലും വ്യാ പിച്ചു കിടക്കുന്ന പുരുഷമേധാവിത്വ ആശയങ്ങളോടുള്ള പടപൊരു തൽ. സ്ത്രീകളുടെ സവിശേഷ പ്രശ്നങ്ങളെ ആസ്പദമാക്കിയുള്ള വനിതാ പ്രസ്ഥാനങ്ങളുടെയും അത്തരം പ്രശ്നങ്ങരം പൊതുപ്രസ് ഥാനങ്ങരം ഏറെറടുക്കേണ്ടുന്നതിൻെറയും പ്രാധാന്യം ഇതുതന്നെ യാണ്.

13. തുല്യപ്രാധാന്യമർഹിക്കുന്ന മറെറാരു നിഗമനം കൂടി മുൻ വരികളിലെ വിശകലനത്തിൽനിന്ന് തെളിയുന്നുണ്ട്. സ്ത്രീ വിമോ ചനത്തിനായുള്ള പരിശ്രമങ്ങരം ഫലവത്താകണമെങ്കിൽ അടിസ്ഥാന പരമായ ഘടനാ മാററങ്ങരം സമൂഹത്തിലുണ്ടായേ തീരൂ. അവ മാത്ര മാണ് നമ്മുടെ സ്വപ്നങ്ങരം സാക്ഷാൽക്കരിക്കപ്പെടുമെന്നതിനുള്ള ഉറ പ്പ്. ആയതിനാൽ സ്ത്രീ വിമോചനത്തിനായുള്ള യത്നങ്ങളെ സാ മൂഹ്യവിപ്ളവത്തിനായുള്ള പൊതുപ്രസ്ഥാനങ്ങളുമായി ബന്ധി പ്പിക്കേണ്ടതുണ്ടെന്നുവരുന്നു. പുരുഷനെ മുഖ്യ ശത്രുവായി പ്രഖ്യാ പിച്ചുകൊണ്ടുള്ള ചില വനിതാഗ്രൂപ്പുകളുടെ മുഖ്യദൗർബല്യം ഈ വസ്തുത വിസ്മരിക്കുന്നു എന്നതാണ്. തങ്ങളെ ദരിദ്രവൽക്കരിക്കു ന്നവർക്കെതിരായി ബഹുഭൂരിപക്ഷം വരുന്ന ജനങ്ങരം നടത്തുന്ന പോ രാട്ടത്തിൽ ശാസ്ത്രം അവർക്കെങ്ങനെ ഉപകരിക്കുമോ, അതുപോലെ

തന്നെ ചരിത്രപരമായി രൂപപ്പെട്ടുവന്ന പീഡിതാവസ്ഥയ്ക്കെതിരെ സ്ത്രീകരം നടത്തുന്ന പോരാട്ടത്തിലും ശാസ്ത്രം അവർക്കൊരായുധമായി തീരണം. അതേ സമയം ഈ രണ്ടു പോരാട്ടങ്ങളും പരസ്പര സ്വതന്ത്രങ്ങളല്ലെന്ന് മനസ്സിലാക്കുകയും വേണം.

## പരിഷത്തിൻെറ പ്രവർത്തന മേഖലകളും സ്ത്രീകളും

14. മുകളിൽ കൊടുത്ത വിശകലനത്തിൻെറ പശ്ചാത്തലത്തിൽ പരിഷത്തിന് താൽപര്യമുള്ള ചില മേഖലകളിലെ സ്ത്രീ പ്രശ്നങ്ങളെ സാമാന്യമായി പരിശോധിക്കുന്നതിനാണ് ഇനി ശ്രമിക്കുന്നത്. ഈ പരിശോധനയിൽ ആദ്യം പരിഗണിക്കേണ്ടത് ശാസ്ത്രത്തിൻെറ പക്ഷപാതങ്ങരം തന്നെയാണ്. തലനാരിഴകീറുന്ന തർക്കവിതർക്കങ്ങരം നടക്കുന്ന ഒരു മേഖലയാണ് ശാസ്ത്രത്തിൻെറ പക്ഷപാതിത്വം. ശാസ്ത്രം ഒററപ്പെട്ട ഒരു പ്രതിഭാസമല്ല. പലരും കരുതുന്നതുപോലെ അതു കേവലവും, നിർഗുണവും നിഷ്പക്ഷവുമായ ഒരു സത്തയുമല്ല. പ്രകൃതി നിയമങ്ങരം പക്ഷപാതപരമല്ല, അവ ഉദാസീനമാണ്. അവ വസ്തുനിഷ്ഠവുമാണ്. പക്ഷെ ശാസ്ത്രമെന്നത് നിയമങ്ങരം മാത്രമല്ല, അവയ്ക്കായുള്ള അന്വേഷണവും അവയുടെ പ്രയോഗവും ശാസ്ത്രത്തിൻെറ ഭാഗമാണ്. ഇവ രണ്ടിൻെറയും പ്രകൃതമാകട്ടെ നിശ്ചയിക്കുന്നത് സാമൂഹ്യ ബന്ധങ്ങളും സാമൂഹ്യ ആവശ്യങ്ങളുമാണ്. ഈ ആത്മനിഷ്ഠ ഘടകങ്ങളിലെ വർഗമേധാവിത്വപരവും പുരുഷമേധാവിത്വപരവുമായ സ്വാധീനത്തെ വിമർശനപരമായി പരിശോധിക്കേണ്ടത് ശാസ്ത്രപ്രസ്ഥാനമെന്ന നിലയിൽ നമ്മുടെ കടമയാണ്. ജീവശാസ്ത്രരംഗം, വൈദ്യശാസ്ത്ര മേഖല, സാങ്കേതിക വിദ്യകളുടെ നിർണയവും പ്രയോഗവും ഇവ പ്രത്യേക ശ്രദ്ധയർഹിക്കുന്നു. സാമൂഹ്യ ശാസ്ത്രങ്ങളുടെ സ്ഥിതി പ്രത്യേകം പറയേണ്ടതില്ലല്ലോ. ലിംഗപരമായ വിവേചനത്തെ ലിംഗപരമായ ജൈവ വ്യത്യാസങ്ങരം ഉപയോഗിച്ച് ന്യായീകരിക്കുന്നതിനുള്ള പരിശ്രമങ്ങളെ തുറന്നു കാട്ടേണ്ടിയിരിക്കുന്നു.

15. ഒരു ജനകീയ ആരോഗ്യ പ്രസ്ഥാനം കെട്ടിപ്പടുക്കുന്നതിൻെറ ഭാഗമായി ആരോഗ്യരംഗത്ത് സ്ത്രീകരം നേരിടുന്ന പ്രശ്നങ്ങളെ പഠിക്കുന്നതിന് പരിഷത്ത് ശ്രമിച്ചു വരുന്നുണ്ടെങ്കിലും സ്ത്രീകളുടെ ആരോഗ്യ പ്രശ്നങ്ങളെ ആരോഗ്യ ക്യാമ്പെയിനിലെ ഒരു മുഖ്യ ഇനമായി ഉയർത്തുന്നതിന് കഴിഞ്ഞിട്ടില്ല. നിലവിലുള്ള പൊതു ആരോഗ്യ രക്ഷാ സംവിധാനം ഭൂരിപക്ഷം ജനങ്ങളുടെയും ആരോഗ്യ പ്രശ്നങ്ങരം പരിഹരിക്കാൻ ഉതകുന്നില്ലെന്ന യാഥാർത്ഥ്യം ജന

ശ്രദ്ധയിൽ കൊണ്ടുവരുന്നതിനും ഔഷധവ്യവസായരംഗത്തെ അശാസ്ത്രീയതകൾക്കെതിരെ പ്രക്ഷോഭകരമായി പ്രതികരിക്കുന്നതിനും കഴിഞ്ഞിട്ടുണ്ട്. എന്നാൽ ഇവയുടെ തിക്തഫലങ്ങൾക്ക് ഇന്ന് സമൂഹത്തിൽ കൂടുതൽ ഇരയായി തീരുന്നത് സ്ത്രീകളാണ് എന്ന വസ്തുതക്ക് വേണ്ടത്ര പരിഗണന ലഭിച്ചിട്ടില്ല. ഇന്ത്യ മൊത്തത്തിലെടുത്താൽ സ്ത്രീകളുടെ ആരോഗ്യനില പുരുഷന്മാരുടേതിനേക്കാൾ എത്രയോ പിന്നിലാണ്. കേരളത്തിലെ നില താരതമ്യേന മെച്ചമാണെങ്കിലും കേവലം മരണ നിരക്കിനെ മാത്രം അടിസ്ഥാനമാക്കി ആരോഗ്യനിലയെ അളക്കുന്നത് ശരിയല്ലെന്ന വിമർശനം നമ്മുടെ സംസ്ഥാനത്തിന് കൂടുതൽ പ്രസക്തമാണെന്ന് പല പണ്ഡിതന്മാരും ചൂണ്ടിക്കാണിക്കുന്നു. ദാരിദ്ര്യം കൊണ്ടുള്ള പോഷകാഹാരക്കുറവ് പുരുഷനെയും സ്ത്രീകളെയും ഒരു പോലെയല്ല ബാധിക്കുന്നത്. ആദ്യം പുരുഷൻ പിന്നെ കുട്ടികൾ പിന്നെ ബാക്കിയുണ്ടെങ്കിൽ സ്ത്രീകൾ ഇതാണല്ലൊ സാധാരണ വീടുകളിലെ ഭക്ഷണക്രമം. സാമ്പത്തിക ഞെരുക്കമുണ്ടാകുമ്പോൾ ആദ്യം മുണ്ട് മുറുക്കിയുടുക്കേണ്ടിവരുന്നതും സ്ത്രീതന്നെയായിരിക്കും. സ്ത്രീക്ക് പുരുഷനേക്കാൾ കുറച്ച് ഊർജം മതിയാകും തുടങ്ങിയവ അബദ്ധധാരണകളാണ്. പോഷകാഹാരക്കുറവിനോടൊപ്പം വൈദ്യസഹായത്തിൻെറ ലഭ്യതയില്ലായ്മ, ശിശുവിവാഹം, പ്രസവബാഹുല്യം, സെപ്റ്ററിക്, അബോർഷൻ, ഗർഭസംബന്ധമായ അസുഖങ്ങൾ തുടങ്ങിയവയെല്ലാം സ്ത്രീകളുടെ ആരോഗ്യത്തെ തകർക്കുന്നു. ആൺകുട്ടികളുടെ ആരോഗ്യപരിരക്ഷണയിൽ പ്രകടിപ്പിക്കുന്ന ആകാംക്ഷ പൊതുവെ പെൺകുട്ടികളുടെ ആരോഗ്യ കാര്യങ്ങളിൽ കാണാറില്ല. ഇന്ത്യയിലെ പെൺകുട്ടികളുടെ മരണനിരക്ക് ആൺകുട്ടികളേക്കാൾ ഉയർന്നിരിക്കുന്നു. ഗർഭകാലത്തുണ്ടാകുന്ന വിളർച്ച ഉയർന്ന മാതൃമരണനിരക്കിനും ജനന സമയത്തുള്ള കുഞ്ഞുങ്ങളുടെ മരണ നിരക്ക് വർദ്ധിപ്പിക്കുന്നതിനും ഇടയാക്കുന്നു.

16. സ്ത്രീകളുടെ ആരോഗ്യരംഗത്തെ പ്രധാന പ്രശ്നങ്ങളിലൊന്ന് അവരെ മുഖ്യമായും ലക്ഷ്യമാക്കുന്ന ''കുടുംബ ക്ഷേമ'' പദ്ധതിയാണ്. സ്ത്രീകൾക്കുള്ള ഗർഭനിരോധന ഗുളികകൾ, ഹോർമോൺ ഇഞ്ചക്ഷനുകൾ തുടങ്ങിയവയിൽ പലതും ദോഷഫലങ്ങളുളവാക്കുന്നവയാണ്. ഗുളികകളുടെ അത്രത്തോളം പ്രചാരമില്ലെങ്കിലും ഹോർമോൺഇഞ്ചക്ഷനുകളും ഇവിടെ നല്കാൻ തുടങ്ങിയിട്ടുണ്ട്. നെററ്-എൻ (Net-En) ഡി-പ്രോവെരെ (Depo Provera) തുടങ്ങിയവയാണ് പ്രചാരത്തിൽ ഉള്ള ഇഞ്ചക്ഷനുകൾ. ഇവ വികസിപ്പിച്ചെടുത്തത് അമേരിക്കയിലാണെങ്കിലും അവിടെ ഉപയോഗിക്കുന്നില്ല. എന്നാൽ അവിടെ നിന്ന് എൺപതോളം വികസ്വര രാജ്യങ്ങളിലേക്ക് ഇത് കയററുമതി ചെയ്യപ്പെടുന്നുണ്ട്. അമേരിക്കയെപ്പോലുള്ള സാമ്രാജ്യ ശക്തികൾ അവരുടെ

ഉല്പന്നങ്ങൾക്ക് മാർക്കററ് കണ്ടെത്തുന്നതിനും പരീക്ഷണങ്ങൾ നടത്തുന്നതിനും വേണ്ടി മൂന്നാംലോകരാജ്യങ്ങളിലെ ജനങ്ങളെ ബലിയാടാക്കുന്നതിനുള്ള നല്ല ഉദാഹരണമാണിത്. അതുപോലെ തന്നെ ശാസ്ത്ര പരീക്ഷണത്തിലും പ്രയോഗത്തിലുമുള്ള പക്ഷപാതിത്വത്തിനും. മറെറാരു പ്രസക്തമായ പ്രശ്നം ആംമ്നിയോ സെൻറസീസിൻെറ പ്രയോഗമാണ്. ഭ്രൂണവൈകല്യങ്ങൾ നിർണയിക്കുന്നതിനും ചികിത്സക്കും പ്രയോജനപ്പെടുത്താവുന്ന അമിനിയോ സിന്തസിസ് ലിംഗ നിർണയത്തിനും പെൺശിശുക്കളെ ഭ്രൂണാവസ്ഥയിൽ നശിപ്പിക്കുന്നതിനും ആണ് ഉപയോഗപ്പെടുത്തുന്നത്. എന്നാൽ കൂടുതലും ഉപയോഗിക്കപ്പെട്ടത് ലിംഗനിർണ്ണയത്തിനുശേഷം പെൺശിശുക്കളെ ഭ്രൂണാവസ്ഥയിൽ നശിപ്പിക്കുന്നതിനാണ്.

17. നമ്മുടെ ആരോഗ്യ വ്യവസ്ഥ പൊതുവെ സ്ത്രീകളെ അവഗണിക്കുന്നതാണെന്നുള്ള കാര്യം പറയാതെവയ്യ. ഗവൺമെൻറ് ആസ്പത്രികളിൽ സ്ത്രീകൾക്കും പുരുഷന്മാർക്കുമായി വീതിച്ചിട്ടുള്ളബെഡ്ഡുക്കളുടെ അനുപാതം, സ്ത്രീകൾക്ക് മാത്രമായുള്ള ഗൈനക്കോളജി വിഭാഗത്തിൽ രോഗികൾ അനുഭവിക്കേണ്ടിവരുന്ന അസൗകര്യങ്ങൾ, അബോർഷന് വിധേയരാവുന്ന സ്ത്രീകളോട് കാണിക്കുന്ന അവജ്ഞ എന്നിവയൊക്കെ ഇക്കാര്യം വെളിപ്പെടുത്തുന്നതാണ്. സ്ത്രീകൾക്ക് അവരുടെ ശരീരത്തിനുമേലുള്ള നിയന്ത്രണാവകാശങ്ങളെ വൈദ്യശാസ്ത്രം അംഗീകരിക്കുന്നില്ല. ഗർഭധാരണവും പ്രസവവും ഇന്നത്തെ വൈദ്യസമ്പ്രദായം ഒരു രോഗമാക്കിമാററിയിട്ടുണ്ട്. സ്ത്രീശരീരത്തിൻെറ സ്വാഭാവികപ്രവർത്തനങ്ങളെ അസാധാരണമായും രോഗമായും കാണുന്നതിനുള്ള പ്രവണതയാണിപ്പോഴുള്ളത്. ഗർഭിണികൾക്കാവശ്യമായ പോഷകാഹാരം കൊടുക്കുന്നതുവഴിയും ആരോഗ്യവിദ്യാഭ്യാസം നല്കുന്നതുവഴിയും പ്രസവത്തെ സംബന്ധിച്ച മിക്ക 'രോഗ'ങ്ങളുംഇല്ലാതാക്കാൻ കഴിയും എന്നതാണ് സത്യം.

18. ആരോഗ്യത്തിൻെറ കാര്യത്തിലെന്ന പോലെ വിദ്യാഭ്യാസരംഗത്തും സാക്ഷരതയുടെ നില താരതമ്യേന മെച്ചപ്പെട്ടതാണ്. എങ്കിലും പുരുഷന്മാരുടെ സാക്ഷരതാ ശതമാനം 75.26 ശതമാനവും സ്ത്രീകളുടേത് 65.73 ശതമാനവും വീതമാണെന്നത് സ്മരണീയമാണ്. കേരളത്തിലെ നിരക്ഷരത പൂർണ്ണമായും നിർമ്മാർജ്ജനം ചെയ്യാനുള്ള യജ്ഞത്തിൽ സ്ത്രീകൾക്ക് പ്രത്യേക പങ്ക് വഹിക്കാനുണ്ട്. എന്നിരുന്നാൽതന്നെയും വിദ്യാഭ്യാസമേഖലയിലെ പ്രശ്നങ്ങൾ പരിശോധിക്കുമ്പോൾ കൂടുതൽ ശ്രദ്ധയർഹിക്കേണ്ടത് വിദ്യാഭ്യാസത്തിൻെറ ഉള്ളടക്കത്തിലെ പുരുഷമേധാവിത്വസ്വാധീനങ്ങളാണ്. വിദ്യാഭ്യാസത്തിൻെറ ഉള്ളടക്കത്തെക്കുറിച്ച് ഇന്നുള്ള വിമർശനങ്ങൾ ഈ അപാകതകളെ തുറന്നുകാട്ടുന്നതിന് പര്യാപ്തമല്ല. സ്ത്രീകളെക്കുറിച്ചുള്ള മാമൂൽ

സങ്കല്പങ്ങളെ അരക്കിട്ടുറപ്പിക്കുന്നതിനുതകുന്നതാണ് ഇന്നത്തെ വിദ്യാഭ്യാസം. നഴ്സറി പാട്ടുകളിൽ തുടങ്ങി ഉന്നത വിദ്യാഭ്യാസ പാഠപുസ്തകങ്ങളിൽ വരെ പരന്ന് കിടക്കുന്ന സ്ത്രീ സങ്കല്പത്തെ ചിട്ടയായി പരിശോധിച്ച് തുറന്നു കാട്ടേണ്ടി കടമ ഇനിയും ചെയ്തു തുടങ്ങേണ്ടിയിരിക്കുന്നു.

19. വികസന-പരിസര മേഖലകളിലെ ആശയസംവാദങ്ങളിലും അശാസ്ത്രീയ നയങ്ങൾക്കെതിരെയുള്ള പ്രക്ഷോഭണ പ്രചരണ പ്രവർത്തനങ്ങളിലും പരിഷത്ത് സജീവമായി പ്രവർത്തിക്കുന്നു. പാളുന്ന വികസന നയങ്ങളുടെയും പരിസര അസന്തുലിതാവസ്ഥയുടെയും തിക്തഫലങ്ങൾ പലപ്പോഴും അസമമായി സ്ത്രീകളുടെ ചുമലിലാണ് വീഴുന്നത്. ഉദാഹരണത്തിന് തെററായ ജലപരിപാലനത്തിൻെറയും വനനാശനത്തിൻെറയും ഫലമായി കേരളത്തിൽ അടിക്കടി ഉണ്ടായിക്കൊണ്ടിരിക്കുന്ന സാമ്പത്തികനഷ്ടം സ്ത്രീപുരുഷ ഭേദമെന്യ ജനങ്ങളുടെമേൽ പതിക്കുന്നുണ്ടെങ്കിലും ഇത് സ്ത്രീകളുടെ കുടുംബാധ്വാന ഭാരം പതിന്മടങ്ങു വർദ്ധിപ്പിക്കുന്നു. കുടിവെള്ളത്തിനായി കൂടുതൽ ദൂരം നടക്കുന്നതിനും ഭാരം ചുമക്കുന്നതിനും ഉറക്കമൊഴിയുന്നതിനും അവരാണ് കൂടുതൽ നിർബന്ധിതരാകുന്നത്. സാമ്പത്തിക ഞെരുക്കം മൂലം പുറത്തുനിന്ന് വാങ്ങിയിരുന്ന പലതും വീട്ടിൽതന്നെയുണ്ടാക്കുന്നതിനും പഴയവ റിപ്പയർ ചെയ്തു വീണ്ടുമുപയോഗിക്കുന്നതിനും സ്വന്തം ആവശ്യങ്ങൾ പലതും വെട്ടിക്കുറക്കുന്നതിനും സ്ത്രീകൾ നിർബന്ധിതരാകുന്നു. സാമ്പത്തികഞെരുക്കം പലപ്പോഴും വഴി തെളിക്കുന്ന കുടുംബസംഘർഷത്തിൻെറ വൈകാരികഭാരം പലപ്പോഴും സ്ത്രീകളുടെമേലാണ് പതിക്കുക—ഇങ്ങനെ പലതും—നഗരങ്ങളിലും ചേരിപ്രദേശങ്ങളിലുമുള്ള മലിനീകരണവും പാർപ്പിടങ്ങളുടെ അസൗകര്യവും ഏററവുമധികം ബാധിക്കുന്നത് സ്ത്രീകളുടെ ആരോഗ്യത്തെയാണ്. മറെറാരുദാഹരണമെടുത്താൽ വികസനത്തിൻെറ പേരിൽനടക്കുന്ന അനിയന്ത്രിതമായ സാങ്കേതികനവീകരണം പലപ്പോഴും സ്ത്രീകളെയാണ് കൂടുതൽ പ്രതികൂലമായി ബാധിക്കുന്നത്. സ്ത്രീകൾ കൂടുതലും പണിയെടുക്കുന്നത് പിന്നോക്ക സാങ്കേതികമേഖലകളിലുമാണല്ലൊ. കയർ മേഖലയിൽ നടക്കുന്ന വിവാദം സ്മരണീയമാണ്. സംഘടിത മേഖലയിൽപോലും ഇതാണ് സ്ഥിതി. തുണി വ്യവസായത്തിലെ സാങ്കേതികവിദ്യാമാററത്തിൻെറ ഫലമായി സ്ത്രീ തൊഴിലാളികളുടെ എണ്ണം ഈ മേഖലയിൽ 25 ശതമാനത്തിൽ നിന്നും 5 ശതമാനമായി താഴ്ന്നത് വളരെ പ്രസിദ്ധമാണ്. പുകയില, ചണം, ഖനി മേഖലകളിലും ഈ പ്രവണത വളരെ പ്രകടമായിട്ടുണ്ട്. ഗ്രാമീണമേഖലയിൽ ഇന്നു വന്നു ചേർന്നുകൊണ്ടിരിക്കുന്ന മാററങ്ങൾ ഗ്രാമീണ സ്ത്രീകളുടെ നിലയെ പ്രതികൂലമായി ബാധിച്ചതിനെക്കുറിച്ച് ഒട്ട

നവധി പഠനങ്ങരം പുറത്തുവന്നിട്ടുണ്ട്. വികസനം സംബന്ധിച്ച ചർച്ചകളിൽ വികസന പ്രവർത്തനങ്ങരം സ്ത്രീകളുടെ നിലയിൽ സൃഷ്ടിക്കുന്ന പ്രത്യാഘാതങ്ങളെ പ്രത്യേകം പരിഗണിക്കേണ്ടതുണ്ട്

20. വീട്ടിനു പുറത്ത് തൊഴിലെടുക്കുന്ന സ്ത്രീകരം അനുഭവിക്കുന്ന പ്രശ്നങ്ങരം നിരവധിയാണ്. ഇവ ഓരോന്നും വിശദമായി പരിശോധിക്കുന്നതിന് ഇവിടെ തുനിയുന്നില്ല. കൂലിയിലും സേവനവ്യവസ്ഥകളിലുമുള്ള വിവേചനങ്ങരം, പ്രസവാനുകൂല്യങ്ങളുടെ അപര്യാപ്തത, ക്രെഷുകളുടെ അഭാവം (ഇന്ത്യയിൽ 940 ഫാക്ടറികളിലാണ് ക്രെഷുകരം ഉള്ളത്.) സ്ത്രീകളെ സംബന്ധിച്ച ഫാക്ടറി നിയമ വ്യവസ്ഥകളുടെ വ്യാപകമായ ലംഘനങ്ങരം, കാർഷിക മേഖലയിലെയും കുടിൽ വ്യവസായ മേഖലയിലെയും സ്ത്രീ തൊഴിലാളികരം പ്രവർത്തിയെടുക്കേണ്ടി വരുന്ന അതിശോചനീയമായ സാഹചര്യങ്ങരം, തൊഴിൽ സ്ഥലത്ത് നേരിടേണ്ടി വരുന്ന ലൈംഗിക പീഡനങ്ങരം എന്നിങ്ങനെ ഈ പട്ടിക നീട്ടാം. ഏറിയും കുറഞ്ഞും ഓരോ പ്രദേശങ്ങളിലെയും ട്രേഡ്യൂണിയൻ പ്രസ്ഥാനങ്ങരം ഇവയുടെ പരിഹാരത്തിനായി ശ്രമിച്ചു വരുന്നുണ്ട്. പരിഷത്തിന് ഈ മേഖലയിൽ ഗൗരവമായ സംഭാവനകരം നൽകാൻ കഴിയുന്ന ഒരു രംഗം തൊഴിലെടുക്കുന്ന സ്ത്രീകളുടെ സവിശേഷമായ ആരോഗ്യ പ്രശ്നങ്ങളെ പഠിക്കുകയും ജനശ്രദ്ധയിൽ അവ കൊണ്ടുവരികയും ചെയ്യുക എന്നതാണ്. ആവശ്യ പരിരക്ഷകരം ഇല്ലാതെ 10-12 മണിക്കൂർ തുടർച്ചയായി പണിയെടുക്കേണ്ടി വരുന്ന മൽസ്യ സംസ്ക്കരണമേഖലയിലെ തൊഴിലാളികരം, തുടർച്ചയായി കുത്തിയിരിക്കേണ്ടി വരുന്ന കശുവണ്ടി ഫാക്ടറികളിലെ സ്ത്രീതൊഴിലാളികളുടെ പ്രശ്നങ്ങരം, ചുമട്ടു പണി ചെയ്യുന്ന സ്ത്രീകരം പാറപൊട്ടിക്കുന്നവർ തുടങ്ങിയ കേരളത്തിലെ തന്നെ എത്രയോ വിഭാഗം സ്ത്രീ തൊഴിലാളികളുടെ ആരോഗ്യപ്രശ്നങ്ങരം ഇനിയും പഠിക്കേണ്ടിയിരിക്കുന്നു. അസംഘടിത മേഖലയിൽ പ്രവർത്തിയെടുക്കുന്ന സ്ത്രീ തൊഴിലാളികരംക്ക് അനുയോജ്യമായ ഇടനില സാങ്കേതിക വിദ്യകരം രൂപകല്പന ചെയ്യേണ്ടതും ആവശ്യമാണ്.

21. 8-14 മണിക്കൂർ നേരത്തെ കഠിനാദ്ധ്വാനത്തിനുശേഷം വീട്ടിലും തുടർച്ചയായി പണിയെടുക്കേണ്ടി വരുന്ന അവസ്ഥയാണ് ഇന്ന് സ്ത്രീകരംക്കുള്ളത്. ഏററവും പുരോഗമന ആശയങ്ങളോട് ആഭിമുഖ്യം പുലർത്തുന്ന പല പുരുഷന്മാരും തന്റെ വീട്ടിനുള്ളിൽ മാമൂൽ യജമാനന്മാരായിട്ടാണ് പെരുമാറുക എന്നത് പരസ്യമായ രഹസ്യം മാത്രമാണ്. സ്ത്രീയും പുരുഷനും ഒരുമിച്ച് വീട്ടുജോലികരം പങ്കിടുന്ന ഒരു പുതിയ സംസ്കാരത്തിനുവേണ്ടി ശക്തമായ ആശയപ്രചരണം നടത്തുന്നതിനും സ്വന്തം ജീവിതത്തിൽ അത് നടപ്പാക്കുന്നതിനും

ശ്രമിക്കേണ്ടത് ഓരോ പരിഷത്ത് പ്രവർത്തകന്റെയും കടമയാണ്. വിറകടുപ്പിൽ നിന്നുണ്ടാകുന്ന പുകമൂലം കണ്ണിനും ശ്വാസകോശങ്ങൾക്കും അസ്വാസ്ഥ്യങ്ങൾ ഉണ്ടാവുക സാധാരണമാണ്. അടുക്കള പുകയുടെ ആരോഗ്യവിരോധ പ്രത്യാഘാതങ്ങൾ സംബന്ധിച്ച് ഒട്ടേറെ വിവരങ്ങൾ ഇന്ന് ലഭ്യമാണ്. പരിഷത്ത് അടുപ്പുകളുടെ പ്രചാരം അടുക്കളയിൽ ജോലി ചെയ്യുന്നവർക്ക് ആശ്വാസപ്രദമാണ്. പരിഷത്ത് അടുപ്പിന്റെ സ്ഥാപനം വീട്ടമ്മമാരുമായി സംവദിക്കുന്നതിനും പ്രകൃതി—സ്ത്രീ—സമൂഹം എന്നിവയുടെ പരസ്പര ബന്ധത്തെക്കുറിച്ച് സമഗ്രമായ ഒരു വീക്ഷണത്തിന്റെ വിത്തു പാകുന്നതിനുമുള്ള അവസരമാക്കേണ്ടതുമാണ്. അടുപ്പ് പ്രചാരണം ബോധവൽക്കരണ യജ്ഞത്തിലെ ഒരു പ്രധാന കണ്ണിയാക്കിത്തീർക്കാൻ കഴിയും. ഉപഭോക്ത കുടുംബ യൂണിററിന്റെ മുഖ്യ സംഘാടക എന്ന നിലയിൽ ഉപഭോക്തൃ വഞ്ചനക്കെതിരായ പ്രസ്ഥാനങ്ങളിൽ സ്ത്രീകളെ പങ്കാളികളാക്കുന്നതിന് വിപുലമായ സാധ്യതകൾ ഉണ്ട്. ഉപഭോക്തൃ സംഘടനയുടെ വൈവിധ്യമാർന്ന മുഖങ്ങൾ ഇന്നത്തെ മൽസരാധിഷ്ഠിത സാമൂഹ്യഘടനയുടെ യഥാർഥ രൂപത്തെക്കുറിച്ച് ബോധവൽക്കരിക്കുന്നതിന് ഒട്ടേറെ സാധ്യതകൾ സൃഷ്ടിക്കുന്നു.

22. സ്ത്രീകളുടെ നേരെയുള്ള അതിക്രമങ്ങൾക്കെതിരെ ഒട്ടനവധി ചെറുതും വലുതുമായ പ്രക്ഷോഭങ്ങൾ ഇന്നു രാജ്യത്തു നടക്കുന്നുണ്ട്. തൊഴിലുടമകളുടെ ബലപ്രയോഗം ഗ്രാമീണ സ്ത്രീകളെ സംബന്ധിച്ചിടത്തോളം നഗ്നമായ ലൈംഗിക ബലപ്രയോഗമായി തീരാം. കയറൂരി വിടപ്പെടുന്ന പോലീസ് ചിലപ്പോൾ നടത്തുന്ന സ്ത്രീ വേട്ടയാടലുകളെ അധിനിവേശ സൈന്യങ്ങളുടെ പരാക്രമങ്ങളോടു മാത്രമേ താരതമ്യപ്പെടുത്താനാവൂ, ജയിലുകളിലും ലോക്കപ്പുകളിലും സ്ത്രീ പീഡനം ലൈംഗിക പീഡനമായി മാറുന്നു. സാമൂഹ്യ സംഘട്ടനങ്ങളിൽ പകവീട്ടലുകൾക്കു സ്ത്രീകൾ പ്രത്യേക ടാർജററുകളായി തീരുന്നു. ഇങ്ങനെയുള്ള പ്രത്യേക സന്ദർഭങ്ങളിൽ മാത്രമല്ല പൊതുസ്ഥലങ്ങളിലും യാത്രാവാഹനങ്ങളിലുമെല്ലാം ലൈംഗിക അവഹേളനത്തിന്റേയും ബലപ്രയോഗത്തിന്റെയും ഭീഷണിയുടെ നിഴലിലാണ് സ്ത്രീകൾ ഇന്നു ജീവിക്കേണ്ടിവരുന്നത്. ക്രിമിനലുകൾ മാത്രമല്ല കുററവാളികളായിരിക്കുക. മററെല്ലാ തരത്തിലും സാധാരണക്കാരെന്നു വിശേഷിപ്പിക്കാവുന്ന പുരുഷൻമാരും ഇത്തരം പ്രവർത്തനങ്ങളിൽ പലപ്പോഴും പങ്കാളികളാകുന്നു എന്നതാണ് പ്രത്യേകം ശ്രദ്ധിക്കേണ്ടത്. പുറംലോകത്തെ പരാജയങ്ങൾക്കു പുരുഷൻ പലപ്പോഴും പകരം വീട്ടുന്നത് വീട്ടിലെ സ്ത്രീയോടാണ്. ഭർത്താവിന്റെ മദ്യപാനം സ്ത്രീപീഡനത്തിന് മിക്കപ്പോഴും കാരണമായി തീരാറുണ്ട്. സ്ത്രീധന സമ്പ്രദായം വീട്ടിനുള്ളിലെ സ്ത്രീപീഡനത്തിന് ഒരു സുപ്രധാന കാരണമായി തീരുന്നു. സ്ത്രീധനഹത്യകൾ കുപ്രസിദ്ധങ്ങളാണല്ലോ.

23. പരിഷത്ത് സജീവമായി ഇടപെട്ടിട്ടില്ലെങ്കിലും വളരെ ജനോപകാരപ്രദമായ ഒരു പ്രവർത്തനമേഖലയാണ്, ജനകീയനീതിപ്രവർത്തനങ്ങൾ. അലിഖിതങ്ങളായ പാരമ്പര്യങ്ങൾ മാത്രമല്ല ലിഖിതങ്ങളായ നിയമ സംഹിതകളും സ്ത്രീകളോടു വിവേചനം കാണിക്കുന്നു. വ്യക്തിനിയമങ്ങളിൽ ഇത് വളരെ പ്രകടമായി കാണാവുന്നത്. വിവാഹം, വിവാഹമോചനം, പിന്തുർച്ചാവകാശം., ദത്തെടുക്കൽ മുതലായവയെ സംബന്ധിക്കുന്ന നിയമങ്ങൾ ഓരോ മതവിഭാഗങ്ങളും അവരവർക്കുവേണ്ടി രൂപീകരിച്ചിട്ടുണ്ട്. അങ്ങനെ ഹിന്ദുനിയമം, ഇസ്ലാമിക നിയമം, കൃസ്ത്യൻ നിയമം, പാർസി നിയമം തുടങ്ങിയ വ്യക്തി നിയമങ്ങൾ പ്രാബല്യത്തിലുണ്ട്. അതിൻെറ ഫലമായി ഭരണഘടനയിൽ വാഗ്ദാനം ചെയ്തിരിക്കുന്ന സ്ത്രീ പുരുഷ സമത്വവും ദേശീയ ഐക്യവും സാക്ഷാൽകരിക്കുക അസാധ്യമായിരിക്കുകയാണ്. ഇന്നത്തെ സാമുദായിക അടിസ്ഥാനത്തിലുള്ള വ്യക്തി നിയമങ്ങൾ പൊളിച്ചെഴുതുകയും ഭരണഘടനയുടെ നാലാം അദ്ധ്യായത്തിൽ ഉൾപ്പെടുത്തിയിരിക്കുന്ന ഏകീകൃത സിവിൽനിയമം നടപ്പാക്കുകയും ചെയ്യേണ്ടത് സ്ത്രീ പുരുഷ സമത്വവാദികളുടെ പ്രഥമകടമകളിലൊന്നായിരിക്കുന്നു. 1986-ലെ ഷാബാനോ ബീഗം കേസിൽ മുസ്ലീം വ്യക്തി നിയമം സംബന്ധിച്ച സുപ്രീംകോടതിയുടെ വിധിയും കൃസ്ത്യൻ പിന്തുടർച്ചാവകാശ ബില്ലിനെ ചോദ്യം ചെയ്ത ശ്രീമതി മേരിറോയിയുടെ അപേക്ഷയിൽ സുപ്രീം കോടതി നൽകിയ തീർപ്പും വ്യക്തി നിയമങ്ങളിലെ അപാകതകളെ രാജ്യമുടനീളം ചർച്ചാവിഷയമാക്കി. ഷബാനോ കേസിൽ മുമ്പ് ഭർത്താവിൽ നിന്നു ജീവനാംശം കിട്ടാനുള്ള സ്ത്രീയുടെ അവകാശത്തിന് കോടതി നൽകിയ അംഗീകാരത്തെ മറികടക്കാൻ കേന്ദ്രസർക്കാർകൊണ്ടുവന്ന നിയമം വ്യാപകമായ പ്രതിഷേധമുണ്ടാക്കി. സ്ത്രീധന നിരോധനനിയമം, ബലാൽസംഗത്തിനെതിരെയുള്ള നിയമം, സ്ത്രീകളെ അപമര്യാദയായി ചിത്രീകരിക്കുന്നതിനെതിരെയുള്ള നിയമം, തുല്യവേതനനിയമം തുടങ്ങി ഒട്ടേറെ നിയമങ്ങൾ ഉണ്ടെന്നാണ് വയ്പ്, ലംഘനത്തിലൂടെയാണിവ പാലിക്കപ്പെടുകയെന്ന് മാത്രം. ഈ നിയമങ്ങളിലെല്ലാം കുന്നുകൂടിയിരിക്കുന്ന പഴുതുകളുപയോഗിച്ച് കുററവാളികൾ രക്ഷപ്പെടുന്നു. മറെറാന്ന് ഈ നിയമങ്ങളിലെ പഴുതുകളടക്കുന്നതിനും അവ നടപ്പാക്കുന്നതിനും സർക്കാർ കാണിക്കുന്ന അലംഭാവമാണ്. ഈ രണ്ടു തരം പാളിച്ചകളും സ്ത്രീധന ഹത്യകൾക്കും സ്ത്രീപീഡന ത്തിനുമെതിരായി കുററവാളികളെ ശിക്ഷിക്കണമെന്നാവശ്യപ്പെട്ടുകൊണ്ടു നടന്നിട്ടുള്ള ഒട്ടേറെ പ്രാദേശിക പ്രശ്നങ്ങൾ-പ്രക്ഷോഭങ്ങൾ ദേശീയ ശ്രദ്ധപിടിച്ചുപററിയിട്ടുണ്ട്. അശ്ളീല പോസ്ററുകൾക്കും, പുസ്തകങ്ങൾക്കും, സിനിമകൾക്കുമെതിരായുള്ള പ്രാദേശിക പ്രക്ഷോഭങ്ങളും ഇതു പോലെ ജനശ്രദ്ധ ആകർഷിക്കുകയുണ്ടായിട്ടുണ്ട്. എന്തൊക്കെ പഴുതുകളുണ്ടെങ്കിലും

നിയമത്തെ തന്നെ പ്രക്ഷോഭ പ്രചാരത്തിനായുള്ള വേദിയാക്കി മാററുന്നതിനുള്ള സാദ്ധ്യതകളിലേക്ക് ഇവ വിരൽ ചൂണ്ടുന്നുണ്ട്. നിലവിലുള്ള നിയമങ്ങളെക്കുറിച്ചു തന്നെ സ്ത്രീകൾ വേണ്ടത്ര ബോധവതികളല്ല. അവയെക്കുറിച്ചുള്ള ബോധവൽക്കരണ പരിപാടികളും ആവിഷ്ക്കരിക്കേണ്ടതാണ്.

24. വളരെ വൈവിധ്യമാർന്ന പ്രചരണ മാദ്ധ്യമങ്ങളെ വളരെയേറെ ഭാവനാ പൂർണമായി ഉപയോഗപ്പെടുത്തുന്നതിന് പരിഷത്തിന് കഴിഞ്ഞിട്ടുണ്ട്. ഇതുമൂലം മാധ്യമങ്ങൾ ആശയ രൂപീകരണത്തിൽ വഹിക്കുന്ന സുപ്രധാന പങ്കിനെക്കുറിച്ച് അനുഭവബോധ്യവും ഉണ്ട്. ഏഴുപതു ശതമാനത്തോളം സാക്ഷരതയുള്ള കേരളത്തിൽ പത്രമാസികകളുടെ സ്വാധീനം അന്യാദൃശമാണ്. റേഡിയോ, ടി. വി., നാടകവേദികൾ ദൃശ്യശ്രാവ്യ മാധ്യമങ്ങൾ ഇവയുടെ സ്വാധീനവും പരിഗണിക്കേണ്ടതുണ്ട്. ഇവയിലൂടെയെല്ലാം ജനങ്ങളുടെ മനസ്സിൽ നിരന്തരം പതിയുന്ന സ്ത്രീയുടെ ഇമേജ് പഠിക്കേണ്ടതാണ്. 'മ' പ്രസിദ്ധീകരണങ്ങളാണ് ഏററവും അധികം വിററഴിയപ്പെടുന്ന വാരികകൾ. സംഭ്രമജനകമായ ഇക്കിളി നോവലുകൾ, കഥകൾ, ഫീച്ചറുകൾ മുതലായവയാണ് ഇത്തരം മാസികകളുടെ പ്രധാന വിഷയം. അബലയായ സ്ത്രീത്വത്തെക്കുറിച്ചും നന്മ നിറഞ്ഞ പുരുഷ സ്വേച്ഛാധിപത്യത്തെക്കുറിച്ചും ഉള്ള സങ്കൽപങ്ങളുടെ ഏററവും ശക്തമായ പ്രചരണോപാധികളാണിവ. സ്ത്രീകളെ യഥാർഥ സാമൂഹ്യ പ്രശ്നങ്ങളിൽ നിന്നു പിന്തിരിപ്പിക്കുകയും തങ്ങളുടെ കഥകളിലും നോവലുകളിലും സൃഷ്ടിക്കുന്ന വ്യാമോഹ പൂരിതമായ ലോകത്തിൽ അവരെ ഒതുക്കി നിർത്തുകയുമാണ് ഇവ ചെയ്യുന്നത്. സ്ത്രീകൾക്ക് 'മ' പ്രസിദ്ധീകരണങ്ങളോടുള്ള കമ്പം അവരുടെ നിഷ്ക്രിയത്വത്തെ രൂഢമൂലമാക്കുന്നു. 'വനിതാ മാസികകൾ' ഈ ദുസ്ഥിതിയിൽ നിന്ന് സ്ത്രീകളെ രക്ഷപ്പെടുത്തുന്നില്ല. വാണിജ്യാടിസ്ഥാനത്തിൽ പത്ര മുതലാളിമാർ നടത്തുന്ന ഈ വാരികകളുടെ ആത്യന്തിക ലക്ഷ്യം അവരുടെ ലാഭം തന്നെയാണ്. അതിനു വേണ്ടുന്ന ചർച്ചകളും വിവാദങ്ങളും എല്ലാം അനുവദനീയം ആയിരിക്കും. പാചകം, ആഭരണങ്ങൾ, ഭാവിവരനെ കണ്ടെത്തൽ, അതിഥി സൽക്കാരം, മേക്കപ്പ് എന്നിവ മുതൽ പുരുഷ വിരോധ സ്ത്രീവിമോചന അതിവിപ്ളവം വരെയുള്ള ഈ അവിയൽ മാസികകൾ ഗുണത്തെക്കാളേറെ ദോഷമാണ് ചെയ്തുകൊണ്ടിരിക്കുന്നത്. മലയാള സിനിമകളിലെ സ്ത്രീ അവഹേളന രതിതരംഗം ദേശീയ കുപ്രസിദ്ധി ആർജിക്കുക തന്നെയുണ്ടായല്ലോ. സ്ത്രീയുടെ മാമൂൽ റോളുകളെ പ്രകീർത്തിക്കുന്ന 'കുടുംബ' സിനിമകളാണ് പണം വാരുന്ന മറെറാരു സിനിമാ വിഭാഗം. നാടകങ്ങളിലേയും സ്ഥിതി വളരെയൊന്നും വ്യത്യസ്തമല്ല. പത്രമാസികകളിലും,

ടി. വി, റേഡിയോ പോലുള്ള ദൃശ്യശ്രാവ്യ മാധ്യമങ്ങളിലും വരുന്ന പരസ്യങ്ങളിൽ ഭൂരിഭാഗവും സ്ത്രീകളെ ഉപയോഗിച്ചു കൊണ്ടുള്ളവയാണ്. സ്ത്രീയെ ഒരു ഉപഭോഗ വസ്തുവായി പ്രദർശിപ്പിക്കുക മാത്രമല്ല ഇവ ചെയ്യുന്നത് വികൃതമായ ഒരു ഉപഭോക്തൃ സംസ്കാരം വളർത്തിയെടുക്കുന്നതിനും ഇവ സഹായിക്കുന്നു.

25. മാധ്യമങ്ങളിലൂടെയുള്ള ഈ സാംസ്ക്കാരിക ജീർണതയുടെ ആധിപത്യത്തെ ചെറുക്കുന്നത് സ്ത്രീ സമത്വത്തിനു വേണ്ടിയുള്ള പോരാട്ടത്തിൽ അത്യന്താപേക്ഷിതമാണ്. ഇന്നത്തെ സാമൂഹ്യ വ്യവസ്ഥയിൽ മാധ്യമങ്ങളുടെ താല്പര്യം നിലവിലുള്ള സാംസ്ക്കാരിക രൂപങ്ങളുടെ സംരക്ഷണമാണ്. അതുകൊണ്ടുതന്നെ സാമൂഹ്യ വിപ്ലവത്തിനുവേണ്ടി പ്രവർത്തിക്കുന്നവർ ഇന്നു മേധാവിത്വം വഹിക്കുന്ന മാധ്യമ ജീർണതക്കെതിരെ പുതിയൊരു മാധ്യമ സംസ്ക്കാരം വളർത്തുന്നതിനായി യത്നിക്കേണ്ടതുണ്ട്. സ്ത്രീ സമത്വത്തിന്റെ ആശയങ്ങൾ ഉയർത്തിപ്പിടിക്കുകയും സ്ത്രീയുടെ വാണിജ്യവൽക്കരണത്തിനെതിരായി ശബ്ദമുയർത്തുകയും ചെയ്യുന്ന മാധ്യമ രൂപങ്ങൾ ഉയർത്തിക്കൊണ്ടുവരേണ്ടിയിരിക്കുന്നു.

26. ഈരേഖയിലെ വിശകലനം ഊന്നിയത് പരിഷത്തിന്റെ ഇന്നത്തെ പ്രവർത്തന മേഖലകളിൽ സ്ത്രീകളെ കൂടുതൽ സജീവമായി പങ്കാളികളാക്കുന്നതിലാണ്. ഇതിനായി ഓരോ പ്രവർത്തന മണ്ഡലത്തിലേയും പുരുഷ പക്ഷപാതിത്വ സ്വാധീനങ്ങളെയും വിശകലനം ചെയ്തു മനസ്സിലാക്കുകയും അവിടങ്ങളിലെല്ലാം സ്ത്രീകൾ ഇന്നനുഭവിക്കുന്ന സവിശേഷ പ്രശ്നങ്ങളെ ആസ്പദമാക്കി പ്രചരണ പ്രക്ഷോഭങ്ങൾ നടത്തുകയും ചെയ്യേണ്ടതുണ്ട്. ഈ പ്രവർത്തനങ്ങൾ പരിഷത്തിലെ വനിതാ അംഗങ്ങളുടെ മാത്രം പ്രത്യേക ചുമതലയല്ല, മറിച്ച് മുഴുവൻ പ്രസ്ഥാനത്തിന്റേയും ഉത്തരവാദിത്വമായിരിക്കും.

○